⁕ കവർ സ്റ്റോറി

**കെ. രാജേശ്വരി**

# ശിവരാമനും അബ്ദുല്ലക്കുട്ടിയും പോയ വഴി

1951. ഇന്ത്യൻ പാർലമെൻറിലേക്കുള്ള ആദ്യത്തെ പൊതുതെരഞ്ഞെടുപ്പ്. കണ്ണൂർ സീറ്റിലെ കമ്യൂണിസ്റ്റ് സ്ഥാനാർഥി എ.കെ. ഗോപാലൻ. എ.കെ.ജിയെ എതിർക്കുന്നത് കോൺഗ്രസിലെ സി.കെ. ഗോവിന്ദൻ നായർ. കറപുരളാത്ത പൊതുപ്രവർത്തന പാരമ്പര്യത്തിനുടമകളാണ് ഇരുവരും. കോൺഗ്രസിലും പിന്നീട് കോൺഗ്രസ് സോഷ്യലിസ്റ്റ് പാർട്ടിയിലും ഏറെക്കാലം സഹപ്രവർത്തകരുമായിരുന്നു. ഗോപാല-ഗോവിന്ദയുദ്ധം ഉഗ്രമായിരുന്നു. അവസാനം, തൊണ്ണൂറായിരം വോട്ടിൻെറ ഭൂരിപക്ഷത്തോടെ എ.കെ. ഗോപാലൻ വിജയിച്ചു.

ദുഷ്യന്ത രാജധാനിയിലെത്തിയ ശാർങ്ഗരവ-ശാരദ്വതന്മാർക്കുണ്ടായ പോലുള്ള വിഭ്രാന്തിയാണ് സഖാവിനും അനുഭവപ്പെട്ടത്. "ഒരു പുതിയ ജീവിതം, പുതിയ ചുറ്റുപാട്, പുതിയ ബന്ധങ്ങൾ ഇവയെല്ലാം എനിക്ക് അപരിചിതമായിരുന്നു. ഒരു മനുഷ്യനെ നശിപ്പിക്കാനായി തയാറാക്കിയ സാഹചര്യങ്ങളാണ് ഞാനവിടെ കണ്ടത്. ഒന്നാം ക്ലാസിലുള്ള യാത്ര, പാർലമെൻറിൽ സുഖസൗകര്യങ്ങളുള്ള മുറി, ആവശ്യത്തിൽ കവിഞ്ഞ പണം, വലിയ താമസസ്ഥലം, കനത്ത ഉത്തരവാദിത്തമൊന്നുമില്ലാത്ത ജീവിതം- ഇവയൊക്കെയാണ് അവിടെ കണ്ടത്. ഒരു മനുഷ്യൻെറ തല തിരിയാൻ മറ്റെന്തെങ്കിലും ആവശ്യമുണ്ടോ? ദിവസേന പ്രധാനമന്ത്രിയുടെയോ രാഷ്ട്രപതിയുടെയോ ഉപരാഷ്ട്രപതിയുടെയോ ഉദ്യാനവിരുന്നുകളും ചായസൽക്കാരങ്ങളും. എംബസികളുടെ വക വേറെയുമുണ്ടായിരുന്നു. സമൂഹത്തിൻെറ ഉപരിതലത്തിലുള്ള പരിഷ്കൃതരായ സ്ത്രീ-പുരുഷന്മാരുടെ സൗഹൃദബന്ധം സ്ഥാപിക്കാനുള്ള പശ്ചാത്തലങ്ങളായിരുന്നു ഇവ. ഇതിനെല്ലാം ഉപരിയായി സ്റ്റേറ്റ് വിരുന്നുകൾ, ജൂവാൻലായ്, ബുൾഗാനിൻ, ഡള്ളസ്, ടിറ്റോ തുടങ്ങിയ വൈദേശികപ്രമാണികളുമായി കൈകുലുക്കാനും ചായ കുടിക്കാനുമുള്ള അവസരങ്ങളും.




മറുവശത്ത് സമൂഹത്തിൻെറ എല്ലാ തട്ടിലുമുള്ള ജനങ്ങൾ പാർലമെൻറ് അംഗങ്ങളെ കാണാനും നിവേദനം സമർപ്പിക്കാനും എന്നും ദൽഹിയിൽ എത്തിക്കൊണ്ടിരുന്നു. അങ്ങനെ ഒരാളുടെ ജീവിതത്തിൽ അധികാരപ്രമത്തതയും അഹങ്കാരവും സുഖലോലുപതയും കടന്നുകയറാനുള്ള എല്ലാ സാഹചര്യങ്ങളും അവിടെയുണ്ടായിരുന്നു. എന്നെപ്പോലെ ഉടുതുണിക്ക് മറുതുണിയില്ലാതെ തലചായ്ക്കാൻ സ്ഥലമില്ലാതെ, ചായക്കോ വണ്ടിക്കൂലിക്കോ വകയില്ലാതെ സമൂഹത്തിലെ മാന്യന്മാരാൽ പരിഹസിക്കപ്പെട്ടും കഷ്ടപ്പെട്ടും കഴിഞ്ഞിരുന്ന കമ്യൂണിസ്റ്റുകാർ പെട്ടെന്നുണ്ടായ ഈ സുഖപ്രമത്തതയിൽ കാൽവഴുതിപ്പോവാൻ ഇടയുണ്ടായിരുന്നു.

പാർലമെൻറിൽ പ്രവേശിച്ച എന്നെ രണ്ടു കാര്യങ്ങളാണ് അലട്ടിയത്. ഒന്നാമതായി ഈ ചട്ടക്കൂട്ടിൽ എനിക്ക് എന്തെങ്കിലും ചെയ്യാൻ കഴിയുമോ എന്ന ആശങ്ക. രണ്ടാമത്, അഞ്ചുകൊല്ലത്തിനുശേഷം ഈ ഘടനയുടെ ദുഷിച്ച ഫലങ്ങൾ ബാധിക്കാതെ എനിക്ക് പുറത്തുവരാൻ കഴിയുമോ എന്ന ചിന്ത..."

കാൽനൂറ്റാണ്ടുകാലം ലോക്സഭയിൽ പ്രതിപക്ഷനേതാവായിരുന്നിട്ടും പാർലമെൻററി ദുശ്ശീലങ്ങൾക്ക് അടിപ്പെട്ടില്ല. സഖാവ് എ.കെ.ജി. സാധാരണക്കാരെക്കാൾ സാധാരണക്കാരനായി, പാവങ്ങളുടെ പടത്തലവനായി അദ്ദേഹം ജീവിച്ചു.

എ.കെ.ജി.യുടേത് ഒറ്റപ്പെട്ട ഒരു ഉദാഹരണമല്ല. തിരുവിതാംകൂറിലെ ആദ്യ കമ്യൂണിസ്റ്റ് എന്നുപറയാവുന്ന കെ.സി. ജോർജിനെ നോക്കുക. സാമാന്യം ധനസ്ഥിതിയുള്ള കുടുംബത്തിലെ അംഗവും എം.എ. എൽ.എൽ.ബി ബിരുദധാരിയുമായിരുന്നു ജോർജ്. തിരുവനന്തപുരത്ത് അഭിഭാഷകനായിരിക്കെ, സ്റ്റേറ്റ് കോൺഗ്രസ് രാഷ്ട്രീയം അദ്ദേഹത്തെ ഗ്രസിച്ചു. അചിരേണ കോൺഗ്രസ് സോഷ്യലിസ്റ്റായി, പിന്നെ കമ്യൂണിസ്റ്റും. വടക്കേയിന്ത്യയിൽ ഡോക്ടറായി ജോലിനോക്കിയിരുന്ന സഹോദരി മാസംപ്രതി അയച്ചിരുന്ന 15 രൂപകൊണ്ടാണ് ജോർജും എറണാകുളത്തെത്തുന്ന ഇടതുപക്ഷ രാഷ്ട്രീയക്കാരൊക്കെയും സുഭിക്ഷമായി ജീവിച്ചി

രുന്നത്. ''... ആഹാരത്തിനും വേഷത്തിനുമെല്ലാം ഏറ്റവും കുറച്ചുമാത്രം ചെലവാക്കിയിരുന്ന ഞങ്ങൾ സിനിമക്കും അങ്ങനെത്തന്നെയാണ് ചെലവുചെയ്തത്. ഏറ്റവും കുറഞ്ഞ ടിക്കറ്റ് തറ ടിക്കറ്റായിരുന്നു. ഒരണയുടെ ടിക്കറ്റ്. അതിൽ കുറഞ്ഞ ടിക്കറ്റില്ലാതിരുന്നതുകൊണ്ടാണ് ഒരണ ചെലവാക്കിയത്...''

1952ൽ തിരു-കൊച്ചി സംസ്ഥാനത്തുനിന്ന് കെ.സി. ജോർജിനെ രാജ്യസഭയിലേക്ക് തെരഞ്ഞെടുത്തു. പാർലമെൻറംഗമായ ശേഷമെങ്കിലും സ്വഭാവത്തിന് മാറ്റമുണ്ടായോ?

''ഒരു പാർലമെൻറ് മെമ്പർ മൂന്നാംക്ലാസിൽ യാത്രചെയ്യുകയോ! അതേ, ഞാൻ ഒന്നാംക്ലാസ് യാത്രപ്പടിയും വാങ്ങിക്കൊണ്ട് ആ കാലമത്രയും മൂന്നാംക്ലാസിലാണ് യാത്രചെയ്തിരുന്നത്. അന്ന് എം.പിമാർക്ക് ഇന്നത്തെപ്പോലെ ഒന്നാംക്ലാസ് റെയിൽവേപാസ് നൽകുന്ന ഏർപ്പാടല്ല ഉണ്ടായിരുന്നത്. പണമായി നൽകുകയായിരുന്നു. പാർലമെൻറിലേക്കുള്ള എൻെറ ആദ്യത്തെ യാത്ര, മറ്റുള്ളവരുടെ നിർബന്ധത്തിന് വഴങ്ങി, രണ്ടാംക്ലാസിലായിരുന്നു. അങ്ങനെ ഒരിക്കൽ മാത്രമാണ് ഞാൻ മൂന്നാംക്ലാസിലല്ലാതെ പാർലമെൻറിൽ പോയത്. ഔപചാരികമായി മാത്രം സംസാരിക്കുകയും പെരുമാറുകയും ചെയ്യുന്ന രണ്ടുമൂന്നുപേരോടൊപ്പം രണ്ടുമൂന്നു ദിവസം ഒരു കമ്പാർട്ടുമെൻറിൽ കഴിഞ്ഞുകൂടുന്നത് വളരെ മുഷിപ്പനായിട്ടാണ് എനിക്കനുഭവപ്പെട്ടത്. ആദ്യദിവസം കുറേനേരം വല്ലതുമൊക്കെ സംസാരിച്ചുകഴിഞ്ഞാൽപിന്നെ എല്ലാവരും വല്ലതുമൊക്കെ വായിച്ചുകൊണ്ടിരിക്കും. എനിക്കാണെങ്കിൽ യാത്രക്കിടയിൽ പുസ്തകത്തിൽനിന്ന് പഠിക്കുന്നതിൽ കൂടുതൽ മറ്റുള്ളവരിൽനിന്നും ചുറ്റുപാടുകളിൽനിന്നും പഠിക്കുന്നതാണിഷ്ടം. അതുകൊണ്ട് സാധാരണക്കാരുടെയിടയിൽ മൂന്നാംക്ലാസിൽ യാത്രചെയ്യാനാണ് ഞാൻ ഇഷ്ടപ്പെടുന്നത്. അതാണ് ആദ്യത്തെ കാരണമെങ്കിൽ മറ്റൊരു കാരണം കൂടിയുണ്ട്. ആവുന്നേടത്തോളം എത്രയും കുറച്ച് പണമേ ചെലവാക്കാവൂ എന്ന് എനിക്ക് നിർബന്ധമുണ്ട്. പ്രത്യേകിച്ച് പൊതുസ്വത്തിൻെറ കാര്യത്തിൽ. പാർലമെൻറിൽനിന്ന് എനിക്ക് ലഭിക്കുന്ന പണം പൊതുസ്വത്താണോ എന്നുചോദിച്ചേക്കാം. അതെ എന്നാണ് എൻെറ അഭിപ്രായം. അതൊരുപക്ഷേ ഒരു വീക്ഷണത്തിൻെറ പ്രശ്നമായിരിക്കാം. എന്നെ സംബന്ധിച്ചിടത്തോളം ഞാൻ എം.പിയായത് കമ്യൂണിസ്റ്റ് പാർട്ടി മെമ്പറെന്ന നിലയിൽ പാർട്ടിയുടെ രാഷ്ട്രീയസ്വാധീനം കൊണ്ടു മാത്രമാണ്. അതുകൊണ്ട് അതുവഴി എനിക്കുള്ള വരുമാനത്തിൻെറ അവകാശി പാർട്ടിയാണ്. ഒരു പാർട്ടിപ്രവർത്തകനെന്ന നിലയിൽ എനിക്ക് ന്യായമായി ജീവിക്കാനുള്ള അവകാശമുണ്ട്. അതിനുവേണ്ടി മാത്രം ആ പണം ചെലവാക്കാം. ബാക്കിയുള്ളത് പാർട്ടിയുടെ സ്വത്താണ്. ആർഭാടജീവിതം നയിക്കാനോ സ്വന്തമായി സമ്പാദിക്കാനോ ആ പണം ഉപയോഗിക്കാൻ എനിക്കവകാശമില്ല. ഇതാണെൻെറ അഭിപ്രായം. അന്ന് ഞാൻ അവിവാഹിതനായിരുന്നതുകൊണ്ട് പാർട്ടിയുടെ കേന്ദ്രത്തിനും സ്റ്റേറ്റിനും കൊടുക്കാനുള്ള ലെവി കൊടുത്തുകഴിഞ്ഞ് ബാക്കിയുള്ള പണം മുഴുവൻ അർഹരായ പാർട്ടി സഖാക്കൾക്ക് പണമായും വസ്ത്രങ്ങളും മറ്റു സാധനങ്ങളുമായും കൊടുക്കുകയാണ് ചെയ്തിരുന്നത്. പാർലമെൻറ് കഴിഞ്ഞ് മടങ്ങിവരുമ്പോൾ അമ്മയോടും സഹോദരിയോടുമൊപ്പം വീട്ടിലാണ് താമസിച്ചിരുന്നതെങ്കിലും ഒറ്റപ്പൈസപോലും ഞാൻ വീട്ടുചെലവിന് കൊടുത്തിട്ടില്ല. അത്രയും വേണമായിരുന്നോ എന്ന് ഞാൻ പിൽക്കാലത്ത് ആലോചിച്ചിട്ടുണ്ട്...''

1957ൽ സഖാക്കളുടെ ഭരണം വന്നു. മന്ത്രിമാരുടെ പ്രതിമാസ ശമ്പളം 500 രൂപയാണെങ്കിലും തങ്ങൾ മുന്നൂറ്റമ്പതേ വാങ്ങൂ എന്ന് നമ്പൂതിരിപ്പാട് പ്രഖ്യാപിച്ചു. മുണ്ടു മുറുക്കിയുടുത്ത് ഭരിച്ചിട്ടും 59 ജൂലൈയിൽ തിരുവനന്തപുരം വിട്ടുപോകുമ്പോഴേക്കും മന്ത്രിമാർ മിക്കവരും കടക്കാരായിരുന്നു.




കണ്ണൂരുനിന്ന് 750 മൈൽ താണ്ടി മദ്രാസിലേക്ക് പട്ടിണിജാഥ നയിച്ച സഖാവ് എ.കെ. ഗോപാലൻ 1977ൽ നിര്യാതനായി. ഋഷിതുല്യനായ കെ.സി. ജോർജ് 1986ലും കുടുംബസ്വത്ത് വിറ്റ പണം പാർട്ടിക്ക് സംഭാവന ചെയ്ത ഇ.എം.എസ്. നമ്പൂതിരിപ്പാട് 1998ലും ഇഹലോകവാസം വെടിഞ്ഞു.

1999. ലോക്സഭയിലേക്കുള്ള ഇടക്കാല തെരഞ്ഞെടുപ്പ് നടക്കുന്നു. കോൺഗ്രസ് സ്ഥാനാർഥി, സിറ്റിംഗ് എം.പിയും മുൻ കേന്ദ്രമന്ത്രിയുമായ മുല്ലപ്പള്ളി രാമചന്ദ്രൻ. ആദർശശാലികളായ അപൂർവം കോൺഗ്രസ് നേതാക്കളിൽ ഒരാൾ, സി.കെ. ഗോവിന്ദൻ നായർക്ക് ഒത്ത പിൻഗാമി. കരുണാകരനും ആൻറണിക്കും ഒരുപോലെ അനഭിമതനാണ് രാമചന്ദ്രൻ. എല്ലാ അർഥത്തിലും ഒറ്റയാൻ.

സി.പി.എം കോട്ടയാണ് കണ്ണൂർ ജില്ല എന്നിരിക്കിലും 1967നുശേഷം ഒറ്റ മാർക്സിസ്റ്റുകാരനും കണ്ണൂരിനെ പ്രതിനിധാനം ചെയ്ത് ലോക്സഭയിലെത്തിയിട്ടില്ല. 1970ലും 77ലും സി.പി.ഐയിലെ സി.കെ. ചന്ദ്രപ്പൻ കോൺഗ്രസ് പിന്തുണയോടെ ജയിച്ചു. 1980ൽ കോൺഗ്രസിലെ കെ. കുഞ്ഞമ്പു, മാർക്സിസ്റ്റ് പിന്തുണയോടെയും വിജയിച്ചു. 1984 മുതൽ അഞ്ചുതവണ മുല്ലപ്പള്ളി രാമചന്ദ്രൻ ഐക്യജനാധിപത്യ മുന്നണിയുടെ ബാനറിൽ മൽസരിച്ച് ജയിച്ചു. ഓരോ തവണയും ഇടതുമുന്നണി സ്ഥാനാർഥികളെ മാറിമാറി പരീക്ഷിച്ചു. 1984ൽ പാട്യം രാജൻ, 89ൽ പി. ശശി, 91ൽ അഡ്വ. ഇബ്രാഹിംകുട്ടി, 96ൽ കോൺഗ്രസ്-എസിലെ കടന്നപ്പള്ളി രാമചന്ദ്രൻ, 98ൽ അന്നത്തെ ആരോഗ്യമന്ത്രി എ.സി. ഷൺമുഖദാസ്. വ്യാപകമായി കള്ളവോട്ടും ബൂത്തുപിടിത്തവും നടത്തിയിട്ടുപോലും മുല്ലപ്പള്ളിയെ തോൽപിക്കാൻ സഖാക്കൾക്ക് കഴിഞ്ഞില്ല.

1999ൽ കോൺഗ്രസ്-എസിൽനിന്ന് ബലാൽക്കാരമായി കണ്ണൂർ സീറ്റ് തിരിച്ചെടുത്ത സി.പി.എം സഖാവ് അബ്ദുല്ലക്കുട്ടിയെ സ്ഥാനാർഥിയാക്കി. എസ്.എഫ്.ഐ സംസ്ഥാന പ്രസിഡൻറും 'വെട്ടിത്തിളങ്ങുന്ന' പ്രതിച്ഛായക്കുടമയുമായിരുന്നു അബ്ദുല്ലക്കുട്ടി. മുസ്ലിം വോട്ടുകളിൽ ഒരുപങ്ക് തട്ടുക എന്നൊരു ദുഷ്ടലാക്കും ഉണ്ടായിരുന്നു. അന്ന് മനമങ്ങും തനുവിങ്ങും എന്ന മട്ടിൽനിന്ന് മുസ്ലിംലീഗിൻെറ സഹായവും പ്രതീക്ഷിച്ചിരുന്നു. ഇതേ പ്രതീക്ഷ, സി.എം. ഇബ്രാഹിമിനെ സ്ഥാനാർഥിയാക്കിയ

കോഴിക്കോട്ടും ഉണ്ടായിരുന്നു. പാണക്കാട് തങ്ങളുടെ പാദപത്മങ്ങളിൽ അഭയം തേടിയ മുരളീധരൻ മുസ്‌ലിംവോട്ട് ഉറപ്പാക്കി, വിജയം വരിച്ചു) മുല്ലപ്പള്ളിക്ക് പരിധിവിട്ട് താഴാനും കഴിയില്ല. കള്ളവോട്ടും ബൂത്തുപിടിത്തവും പൂർവാധികം ഭംഗിയായി നടന്നു. അബ്ദുല്ലക്കുട്ടി വിജയിച്ചു.

മാർക്സിസ്റ്റ് പാർട്ടി യുവനേതാക്കളെ മുൻനിറുത്തി ദുഷ്കരമായ സീറ്റുകൾ വെട്ടിപ്പിടിച്ച സംഭവങ്ങൾ മുമ്പും ഉണ്ടായിട്ടുണ്ട്. എ.കെ. ബാലൻ (ഒറ്റപ്പാലം), സുരേഷ് കുറുപ്പ് (കോട്ടയം), എ. വിജയരാഘവൻ (പാലക്കാട്), എൻ.എൻ. കൃഷ്ണദാസ് (പാലക്കാട്) തുടങ്ങിയവർ ഉദാഹരണം. ഇവരിൽ ചിലരെങ്കിലും നല്ല പാർലമെൻററിയന്മാരായി പേരെടുത്തവരുമാണ്. പിൽക്കാലത്ത് നിയമനിർമാണസഭയിൽ വെട്ടിത്തിളങ്ങിയ പി.കെ. വാസുദേവൻ നായരും സി.കെ. ചന്ദ്രപ്പനും നന്നെ ചെറുപ്രായത്തിൽ ലോക്സഭയിൽ എത്തിയവരാണ്.

മുല്ലപ്പള്ളിയെ മലർത്തിയടിച്ച് ജയൻറ് കില്ലറായി ദൽഹിക്ക് വണ്ടികയറിയ ശേഷം സ. അബ്ദുല്ലക്കുട്ടിയെപ്പറ്റി കേൾക്കാനില്ലായിരുന്നു. അദ്ദേഹം എ.കെ.ജിയുടെ കാൽനഖേന്ദുമരീചികൾ പിന്തുടർന്ന് ജനസേവനം നടത്തുന്നുണ്ടാകും എന്നു സമാധാനിച്ചിരിക്കുമ്പോഴാണ് തരംതാഴ്ത്തൽ വാർത്ത വരുന്നത്. മയ്യിൽ ഏരിയാ കമ്മിറ്റിയിൽനിന്ന് സഖാവിനെ നാറാത്ത് ലോക്കൽ കമ്മിറ്റിയിലേക്കാണ് തരംതാഴ്ത്തിയിരിക്കുന്നത്.

വളപട്ടണത്തുകാരനായ ഒരു ചങ്ങാതിയുമൊത്ത് വടകരയിൽ വ്യാപാരസ്ഥാപനം തുടങ്ങിയതിനെപ്പറ്റിയുള്ള പരാതികളെത്തുടർന്നാണ് തരംതാഴ്ത്തൽ എന്നാണ് ബൂർഷ്വാപത്രങ്ങൾ നൽകുന്ന സൂചന. പാർട്ടിമര്യാദക്ക് നിരക്കാത്ത പ്രവർത്തനങ്ങൾ നടത്തി, വിഭാഗീയത വളർത്തുന്ന നടപടികൾ കൈക്കൊണ്ടു, വ്യക്തിതാൽപര്യത്തിനുവേണ്ടി പദവി ദുരുപയോഗപ്പെടുത്തി, പാർട്ടി നേതൃത്വത്തെ ധിക്കരിച്ചു എന്നിവയാണ് ചാർജുകൾ. ഇവയിൽ അവസാനത്തെ ചാർജ് മാത്രം മതി പാർട്ടിയിൽനിന്ന് പുറത്താക്കപ്പെടാൻ. ഗൗരിയമ്മ മുതൽ ആഞ്ചലോസ് വരെയുള്ളവർ പോയ വഴിക്ക് പുല്ലുപോലും മുളച്ചിട്ടില്ല.

കടുത്ത സാമ്പത്തികമാന്ദ്യം നിലനിൽക്കുന്ന ഇക്കാലത്ത് ആരെങ്കിലും വ്യാപാരസ്ഥാപനം നടത്തുമോ? അഥവാ നടത്തുന്നെങ്കിൽത്തന്നെ പാർട്ടിമര്യാദക്ക് നിരക്കുന്ന മട്ടിൽ ബിനാമിയായി നടത്തിയാൽ പോരായിരുന്നോ? എല്ലാം പോകട്ടെ, പാർട്ടി നേതൃത്വത്തെ ധിക്കരിച്ച് കേരളസംസ്ഥാനത്ത് ആർക്കെങ്കിലും വ്യാപാരം നടത്താനാകുമോ? മുഖ്യമന്ത്രിയുടെ പുത്രവധു രണ്ടരക്കിലോ സ്വർണം ചാർത്തി കതിർമണ്ഡപത്തിൽ നിൽക്കുന്നതും പാർട്ടിയുടെ ചില സമുന്നത നേതാക്കളുടെ മക്കൾ പ്രൊഫഷനൽ കോളേജുകളിൽ പേമെൻറ് സീറ്റിൽ പഠിക്കുന്നതും കണ്ടിട്ടാകണം, അബ്ദുല്ലക്കുട്ടി വ്യാപാരം തുടങ്ങിയത്. ബുദ്ധിമോശം എന്നല്ലാതെ എന്തുപറയാൻ.

വ്യക്തിതാൽപര്യം മുൻനിറുത്തി യുവനേതാക്കൾ പദവി ദുരുപയോഗം ചെയ്യുന്ന ആദ്യത്തെ സംഭവവും അല്ല. 1993 സെപ്റ്റംബറിൽ ഒറ്റപ്പാലം ഉപതെരഞ്ഞെടുപ്പിൽ ജയിച്ച എസ്. ശിവരാമനെ ഓർമയുണ്ടോ? ഒറ്റപ്പാലം മണ്ഡലം കണ്ട ഏറ്റവും വലിയ ഭൂരിപക്ഷമായിരുന്നു ശിവരാമൻേറത്. ചെറ്റക്കുടിലിലെ താരോദയത്തെപ്പറ്റി പുകഴ്ത്തിപ്പാടി പത്രമാധ്യമങ്ങൾ. 1996 ഏപ്രിൽ മാസത്തിൽ പൊതുതെരഞ്ഞെടുപ്പാകുമ്പോഴേക്കും സി.പി.എം നേതൃത്വത്തിന് തീർത്തും അനഭിമതനായി ശിവരാമൻ. മധ്യതിരുവിതാംകൂറിൽനിന്നുള്ള ഒരു കോൺഗ്രസ് എം.പിയോടൊപ്പമായിരുന്നു ശിവരാമന്റെ തീനും കുടിയും. മാർക്സിസ്റ്റ് എം.പി കോൺഗ്രസ് എം.പിയെ അനുകരിച്ചാൽ എന്തുസംഭവിക്കും? ഏതായാലും ശിവരാമന്റെ ചീട്ട് കീറി. ഒറ്റപ്പാലം സീറ്റ് എസ്. അജയകുമാറിന് കൊടുത്തു. 2000ാമാണ്ട് സെപ്റ്റംബറിൽ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്ക് തെരഞ്ഞെടുപ്പ് നടന്നപ്പോൾ പാലക്കാട് ജില്ലയിലെ ലക്കിടി പേരൂർ ഗ്രാമപഞ്ചായത്തിൽ ശിവരാമന് പാർട്ടി കനിഞ്ഞ് ഒരു സീറ്റ് നൽകി. ശിവരാമൻ മൽസരിച്ചു, ജയിച്ച് വീണ്ടും എം.പിയായി (മെമ്പർ ഓഫ് പഞ്ചായത്ത്). പഞ്ചായത്തിൽ ഇടതുപക്ഷ മുന്നണിക്ക് ഭൂരിപക്ഷം കിട്ടിയതുകൊണ്ടും പ്രസിഡൻറുസ്ഥാനം പട്ടികജാതിക്കാർക്ക് സംവരണം ചെയ്തിരുന്നതിനാലും ശിവരാമൻ പ്രസിഡൻറുമായി.

മധ്യതിരുവിതാംകൂറിൽനിന്നുള്ള ഒരു കോൺഗ്രസ് എം.പിയോടൊപ്പമായിരുന്നു ശിവരാമന്റെ തീനും കുടിയും. മാർക്സിസ്റ്റ് എം.പി കോൺഗ്രസ് എം.പിയെ അനുകരിച്ചാൽ എന്തുസംഭവിക്കും? ഏതായാലും ശിവരാമന്റെ ചീട്ട് കീറി.

ഇതുപോലെ ഒരനുഭവം സി.പി.ഐക്കുമുണ്ടായി. 1984 മുതൽ കൈവിട്ടുപോയ അടൂർ ലോക്സഭാ സീറ്റ് തിരിച്ചുപിടിക്കാൻ പാർട്ടി 1998 ചെങ്ങറ സുരേന്ദ്രൻ എന്ന യുവപോരാളിയെ രംഗത്തിറക്കി. സിറ്റിംഗ് എം.പി. കൊടിക്കുന്നിൽ സുരേഷിനെ തോൽപിച്ച് സുരേന്ദ്രൻ പാർട്ടിയുടെ മാനം കാത്തു. കഷ്ടിച്ചൊരു കൊല്ലത്തിനകം സുരേന്ദ്രൻ മണ്ഡലത്തിൽ അൺപോപ്പുലറായി. നിശ്ചയിച്ചുറപ്പിച്ച വിവാഹം ഒഴിവാക്കാൻ വേണ്ടി നിരപരാധിയെ കഞ്ചാവുകേസിൽ കുടുക്കി എന്നായിരുന്നു ആരോപണം. പാർട്ടി ഇടപെട്ട് വിവാഹം നടത്തിയെങ്കിലും ഉദ്ദേശിച്ച ഫലമുണ്ടായില്ല. 1999ലെ തെരഞ്ഞെടുപ്പിൽ കൊടിക്കുന്നിൽ സുരേഷ് വിജയിച്ചു.

ഇന്ത്യൻ പാർലമെൻറുപോലെ അപകടം പിടിച്ച സ്ഥലത്തേക്ക് യുവനേതാക്കളെ എന്തുധൈര്യത്തിലാണ് തെരഞ്ഞെടുത്തയക്കുക? ഭീകരന്മാരുടെ ആക്രമണം ഒരുവശത്ത്, പാർലമെൻററി ദുശ്ശീലങ്ങൾ മറുവശത്ത്. ആര് എപ്പോൾ വിഭാഗീയത വളർത്തും, പദവി ദുരുപയോഗപ്പെടുത്തും എന്നു പ്രവചിക്കാൻ കഴിയില്ല. ബൂർഷ്വാ പാർട്ടികൾക്കാണെങ്കിൽ പൂഞ്ഞാർ മിത്രൻനമ്പൂതിരിപ്പാടിനെയോ പരപ്പനങ്ങാടി ഉണ്ണികൃഷ്ണ പണിക്കരെയോ സമീപിക്കാം. വിപ്ലവ പാർട്ടികൾക്ക് അതും സാധ്യമല്ല. പോയിട്ടും വന്നിട്ടും ഒറ്റവഴിയേ കാണാനുള്ളൂ. വരുന്ന തലമുറയെയെങ്കിലും ദുശ്ശീലങ്ങളിൽ നിന്ന് രക്ഷിക്കണമെന്ന ആത്മാർഥമായ ആഗ്രഹം കമ്യൂണിസ്റ്റ് നേതൃത്വത്തിനുണ്ടെങ്കിൽ ഇ.എം.എസ് പറഞ്ഞുവെച്ചത് പ്രവർത്തിക്കുക. രാഷ്ട്രീയ വിദ്യാഭ്യാസം നൽകുക. അല്ലാതെ ഒരുവഴിയുമില്ല.